

# ത്രിവിധകരണങ്ങൾ



ഓം നമോ നാരായണായ

സ്വാമി ജ്ഞാനാനന്ദ സരസ്വതി

പ്രസാധകൻ

പി. ഗോവിന്ദൻകുട്ടി

തുംകൂർ



# ഗണേശമഹിമ്നഃ സ്തോത്രം
## ത്രിവിധകരണങ്ങൾ



ശിവാനന്ദാശ്രമം പാലക്കാട്-9

1990

# പ്രസ്താവന

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണ ചെലവു മുഴുവനും ശ്രീമൻ പി. ഗോവിന്ദൻകുട്ടി അവർകൾ തന്റെ പിതാവിന്റെ സ്മരണയിൽ നിർവഹിച്ചിരിക്കുകയാണ്. ഈ പുണ്യപ്രവൃത്തിയിൽ അദ്ദേഹത്തേയും കുടുംബാംഗങ്ങളേയും അനുമോദിക്കുന്നു. അവർക്ക് സർവ്വശ്രേയസ്സും ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ഈശ്വരസേവയിൽ.

ശിവാനന്ദാശ്രമം
18–1–90

സ്വാമി നിത്യാനന്ദ.



## വിശ്വപ്രാർത്ഥന

ഓം സർവാരാധ്യ! ആനന്ദദായക! പ്രഭോ! സർവ്വേശ്വര! കരുണാമയ! സ്നേഹസ്വരൂപ! അങ്ങേക്കായി ഞങ്ങളുടെ കൂപ്പുകൈകളും ദണ്ഡനമസ്കാരങ്ങളും! സച്ചിദാനന്ദ! സർവ്വവ്യാപക! സർവ്വശക്ത! സർവ്വജ്ഞ! ഭഗവാനേ! സർവ്വജീവജാലങ്ങളുടേയും അന്തര്യാമിയായി അവിടുന്നു തന്നെയാണല്ലോ വാണരുളുന്നതു്. ഭഗവാനേ! അനുഭാവമുള്ളഹൃദയവും, അഭേദദൃഷ്ടിയും, ആടാത്തമനസ്സും ഉറച്ച വിശ്വാസവും, സുദൃഢമായഭക്തിയും തെളിഞ്ഞബുദ്ധിയും എല്ലാം തന്നു് ഞങ്ങളേ അനുഗ്രഹിക്കേണമേ! പ്രഭോ! വൈകാരിക പ്രലോഭനങ്ങളെ എതിർക്കാനും മനസ്സിനെ നിയന്ത്രിക്കാനുമുള്ള ആത്മവീര്യം ഞങ്ങൾക്കു് ഏകേണമേ! ആനന്ദദാത! അഹങ്കാരം, കാമം, ക്രോധം, ലോഭം, വിദ്വേഷം ഇവയുടെ പിടിയിൽ നിന്നെല്ലാം ഞങ്ങളെ വിടുർത്തി വിമോചിപ്പിക്കേണമേ! ദൈവമേ! ഞങ്ങളുടെ എല്ലാവരുടേയും ഹൃദയത്തെ ദൈവീസമ്പത്തുകൊണ്ടു് നിറക്കേണമേ! സർവ്വേശ്വര! സർവ്വഭൂതങ്ങളിലും ഞങ്ങൾ അങ്ങയെക്കാണുമാറാകട്ടെ! സർവ്വജീവജാലങ്ങളിലും ഞങ്ങൾ അങ്ങയെതന്നെ സേവിക്കുമാറാകട്ടെ! ഞങ്ങൾ എപ്പോഴുമങ്ങയെ വാഴ്ത്തുമാറാകട്ടെ! അവിടുത്തെ തിരുനാമം എപ്പോഴും ഞങ്ങളുടെ നാവിൽ ഉയരുമാറാകട്ടെ! ഞങ്ങൾ എന്നെന്നും അങ്ങയിൽതന്നെ ആഴട്ടെ! വാഴട്ടെ. ഓം ഓം. ഓം തത് പുരുഷായ വിദ്മഹേ മഹാദേവായ ധീമഹി, തന്നോരുദ്രഃ പ്രചോദയാത്.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



യശശ്ശരീരനായ കൂഡല്ലൂർ നരിയംപുള്ളി വീട്ടിൽ
കൃഷ്ണൻനായർ, പല്ലാവൂർ.

# ഗണേശമഹിമ്നഃ സ്തോത്രം

അനിർവാച്യം രൂപം സ്തവനനികരോയത്രഗളിത-
സ്തഥാ വക്ഷ്യേസ്തോത്രം പ്രഥമപുരുഷസ്യാത്ര മഹതഃ
യതോ ജാതം വിശ്വം സ്ഥിതമപി സദാ യത്ര വിലയഃ
സ കീദൃഗ്ഗീർവാണഃ സുനിഗമനുതഃ ശ്രീഗണപതിഃ. 1

അത്യുൽകൃഷ്ടങ്ങളായ മന്ത്രങ്ങളെല്ലാം യാവനൊരുത്തനിൽ നിന്നുണ്ടായോ അതുപോലെ മഹാനായ യാതൊരു ആദിപുരുഷൻെറ സ്തോത്രത്തെയാണോ ഞാനിവിടെ പറയാൻ തുടങ്ങുന്നതു് യാവനൊരുത്തനിൽ നിന്നാണോ ഈ വിശ്വമുണ്ടായതു് യാവനൊരുത്തനിലാണോ ഇതു് സ്ഥിതി ചെയ്യുന്നതും ഒടുവിൽ ലയിക്കുന്നതും വേദങ്ങളാൽ വാഴ്ത്തപ്പെട്ട ആ ശ്രീഗണപതി ഏതു വിധത്തിലുള്ള ദേവനാണാവോ? അദ്ദേഹത്തിൻെറ രൂപം ഇന്നവിധത്തിലുള്ളതാണെന്നു് പറയാൻ കഴിവില്ല.

ഗണേശം ഗാണേശാഃ ശിവമിതി ച ശൈവാശ്ച വിബുധാഃ
രവിം സൌരാ വിഷ്ണും പ്രഥമപുരുഷം വിഷ്ണുഭജകാഃ
വദന്ത്യേകം ശാക്താഃ ജഗദുദയമൂലാം പരശിവാം
ന ജാനേ കിം തസ്മൈ നമ ഇതി പരം ബ്രഹ്മസകലം. 2

ഗാണപത്യന്മാർ ഗണപതിയാക്കി കല്പിച്ചും ശൈവന്മാർ ശിവനാക്കിയും സൌരന്മാർ സൂര്യനാക്കിയും വൈഷ്ണവന്മാർ ആദിപുരുഷനായ വിഷ്ണുവാക്കി കല്പിച്ചും ശാക്തന്മാർ ജഗദുല്പത്തി ഹേതുവായ പരാശക്തിയാക്കിയും സർവ്വാത്മകമായ പരബ്രഹ്മം ഒന്നിനെത്തന്നെ പറയുന്നു. ഞാൻ അദ്ദേഹത്തെ ഏതു ദേവതയാക്കികല്പിച്ചാണു് ആരാധിക്കേണ്ടതെന്നറിയുന്നില്ല അതുകൊണ്ടു് നമസ്കരിക്കുന്നു.

തഥേശം യോഗജ്ഞാഃ ഗണപതിമിമം കർമ്മനിഖിലം
സമീമാംസാ വേദാന്തിന ഇതി പരം ബ്രഹ്മ സകലം
അജാം സാംഖ്യോ ബ്രൂതേ സകല ഗുണരൂപാഞ്ച സതതം
പ്രകർത്താരം ന്യായ്യാസ്ത്വഥ ജഗതി ബൌദ്ധാ ധിയമിതി. 3

അതുപോലെതന്നെ ഈ ഗണപതിയെ യോഗശാസ്ത്രജ്ഞന്മാർ ഈശനായിട്ടും മീമാംസകന്മാർ കർമ്മസമൂഹമായിട്ടും വേദാന്തികൾ നിർഗ്ഗുണബ്രഹ്മമായും സാംഖ്യന്മാർ ത്രിഗുണസ്വരൂപയായ പ്രകൃതിയായും നൈയ്യായികന്മാർ പരമാത്മാവായും ബൌദ്ധന്മാർ ബുദ്ധിയായും സങ്കല്പിച്ചു വരുന്നു.

കഥം ജ്ഞേയോ ബുദ്ധേഃ പരതര ഇയം ബാഹ്യസരണി
ർയ്യഥാധീർയ്യസ്യസ്യാത്സച തദനുരൂപോഗണപതിഃ
മഹത്കൃത്യം തസ്യ സ്വയമപി മഹാൻ സൂക്ഷ്മമണുവദ്
ധ്വനിർജ്യോതിർബിന്ദുർ ഗഗനസദൃശഃ കിഞ്ച സദസത്.

ബുദ്ധിക്കു അതീതനായവൻ അറിയപ്പെടുന്നതെങ്ങനെ? മനുഷ്യബുദ്ധിക്കു ഗോചരനല്ലാത്ത ബ്രഹ്മാത്മകനായ ഗണപതിയെ അറിഞ്ഞാരാധിക്കാൻ സാധിക്കുമോ ഇല്ല തന്നെ. എന്നാൽ അദ്ദേഹം അവരവരുടെ ബുദ്ധിക്കു അനുരൂപനായി ഭവിക്കുന്നു എന്നുള്ളതാണു സാമാന്യ വഴി. അദ്ദേഹം മഹാകർമ്മാവാകുന്നു. സ്വയം ഏറ്റവും വലിയവനും അണുപോലെ സൂക്ഷ്മരൂപനും ശബ്ദരൂപനും ജ്യോതീരൂപനും ബിന്ദുരൂപനും ആകാശതുല്യനും മാത്രമല്ല കാര്യകാരണസ്വരൂപനുമാകുന്നു.

അനേകാസ്യോപാരാക്ഷികരചരണോനന്തഹൃദയ—
സ്തഥാ നാനാരൂപോ വിവിധവദനഃ ശ്രീഗണപതിഃ
അനന്താഹ്വഃ ശക്ത്യാ വിവിധഗുണകർമ്മൈക സമയേ
ത്വസംഖ്യാതാനന്താഭിമതഫലദോഽനേക വിഷയേ. 5

ഭഗവാനായ ഗണപതി അനേകം മുഖങ്ങളും നേത്രങ്ങളും കൈകാലുകളുമുള്ളവനും അനന്തമായ ഹൃദയത്തോടുകൂടിയവനും വിവിധസ്വരൂപങ്ങളുള്ളവനും അനേകം നാവുകളോടുകൂടിയവനും സ്വശക്തിയാൽ വിവിധ ഗുണകർമ്മങ്ങളെ ആശ്രയിച്ചിരിക്കുമ്പോഴും അനവധി നാമങ്ങളോടുകൂടിയവനും അനേകവിഷയങ്ങളിൽ അളവററ ഇഷ്ടഫലങ്ങളെ ദാനം ചെയ്യുന്നവനുമാകുന്നു.

ന യസ്യാന്തോ മദ്ധ്യോ ന ച ഭവതി ചാദിഃ സുമഹതോ-
പ്യലിപ്തഃ കൃത്വേത്ഥം സകലമപി ഖംവത്സ ച പൃഥക്
സ്മൃതഃ സംസ്മർത്തൃണാം സകല ഹൃദയസ്ഥഃ പ്രിയകരോ
നമസ്തസ്മൈ ദേവായ സകല സുവന്ദ്യായ മഹതേ. 6

ഏററവും മഹാനായ യാവനൊരുത്തന്ന് ആദിമദ്ധ്യാന്തങ്ങളില്ലയോ അവൻ ഈ പ്രപഞ്ചസൃഷ്ട്യാദികൾ ചെയ്തിട്ടും ആകാശംപോലെ വേറെ സ്ഥിതിചെയ്യുന്നു. സകലാന്തര്യാമിയാണെങ്കിലും ഭക്തന്മാർ സ്മരിക്കപ്പെടുമ്പോഴ് പ്രിയങ്കരനായി ഭവിക്കുന്നു. സകലവന്ദ്യനും മഹാനുമായ ആ ദേവനായിക്കൊണ്ട് നമസ്കാരം.

ഗണേശാദ്യംബീജം ദഹനവനിതാ പല്ലവയുതം
മനശ്ചൈകാർണ്ണോയം പ്രണവസഹിതോഭീഷ്ടഫലദഃ
സ ബിന്ദുശ്ചാംഗാദ്യാം ഗണകഋഷി ഛന്ദോസ്യ ച
നിചൃത്
സ ദേവഃപ്രാഗ്ബീജം വിപദപി ച ശക്തിർ ജപകൃതാം.

ആദ്യം ഓങ്കാരവും ഒടുവിൽ സ്വാഹാശബ്ദവും ചേർത്തിയിട്ടുള്ള ഗണേശബീജമായ ഏകാക്ഷര മന്ത്രം 'ഓം ഗം സ്വാഹാ' സർവാഭീഷ്ടഫലപ്രദമാണ്. അതിന്ന് ഗണകൻ ഋഷിയും ഛന്ദസ്സ് നിചൃത്തും ദേവത ഗണപതിയും അഹം ബീജവും ശക്തി വിപത്തും ആകുന്നു.

ഗകാരോ ഹേരംബഃ സഗുണ ഇതി പും നിർഗ്ഗുണമയോ
ദ്വിധാപ്യേകോ ജാതഃപ്രകൃതിപുരുഷൌ ബ്രഹ്മ ഹി ഗണഃ
സ ചേശശ്ചോല്പത്തിസ്ഥിതിലയ കരോയം പ്രമഥകോ
യതോ ഭൂതം ഭവ്യം ഭവതി പതിരീശോ ഗണപതിഃ. 8

ഗണശബ്ദത്തിന് ബ്രഹ്മമെന്നർത്ഥം ആ ബ്രഹ്മം ഒന്നാണെങ്കിലും പ്രകൃതിയും പുരുഷനുമെന്ന് രണ്ടായിപ്പിരിയുന്നു. 'ശ'കാരവും 'ണ'കാരവും പ്രത്യേകം അതിനെ കുറിക്കുന്നു. പ്രകൃതിപുരുഷാത്മകനായ ഇദ്ദേഹം സൃഷ്ടിസ്ഥിതിസംഹാരകർത്താവായതുകൊണ്ട് ഈശശബ്ദവാച്യനായും ഭവിക്കുന്നു, പതിശബ്ദം ഈശ്വരപര്യായമാകുന്നു. ഇദ്ദേഹത്തിൽനിന്നാകുന്നു ഭൂതവർത്തമാനഭാവികളാകുന്ന കാലത്രയവുമുണ്ടാകുന്നത്. ഈ അർത്ഥമാണ് ഗണപതിശബ്ദത്തിന്.

ഗകാരഃ കണ്ഠോർദ്ധ്വം ഗജമുഖസമോമർത്ത്യസദൃശോ
ണകാരഃ കണ്ഠാധോ ജഠര സദൃശാകാര ഇതി ച
അധോഭാഗഃ കട്യാം ചരണ ഇതി ഹീശോ സ്യ ച തനുർ-
വ്വിഭാതീത്ഥം നാമ ത്രിഭുവനസമം ഭൂർഭുവഃ സുവഃ. 9

ഗണേശശബ്ദത്തിൽ, 'ഗ'കാരം, കഴുത്തിനുമേൽ ഗജമുഖത്തിന് തുല്യമാണെന്നും 'ണ'കാരം, കഴുത്തിന് താഴെ മനുഷ്യശരീരവുമാണെന്നും കുറിക്കുന്നു. എന്നല്ല വയറിന് തുല്യമായ ആകാരമാണെന്നും കല്പിക്കുന്നു. ഈ ശബ്ദം അരയ്ക്കുതാഴെ കാലിൻെറ ആകൃതിയാണെന്നും സൂചിപ്പിക്കുന്നു. ഇങ്ങനെ വിഭിന്നങ്ങളായ മൂന്നാകൃതികളോടുകൂടിയ ലോകസ്രഷ്ടാവായ ഇദ്ദേഹത്തിൻെറ ശരീരം ത്രിഭുവനതുല്യമായി ശോഭിക്കുന്നു.

ഗണേശേതി ത്ര്യർണ്ണാത്മകമപി വരംനാമ സുഖദം
സകൃത് പ്രോച്ചൈരുച്ചാരിതമിതി നൃഭിഃ പാവനകരം
ഗണേശസ്യൈകസ്യ പ്രതിജപ കരസ്യാസ്യ സുകൃതം
ന വിജ്ഞാതോ നാമ്നഃ സകലമഹിമാ കീദൃശവിധഃ. 10

ഗണേശനാമം മൂന്നക്ഷരം മാത്രമുള്ളതാണെങ്കിലും മനുഷ്യരാൽ ഒരിക്കൽ ഉറക്കെ ഉച്ചരിക്കപ്പെട്ടാൽ അതു് സകലവിധമായ സുഖത്തേയും ശ്രുദ്ധിയേയും ഉണ്ടാക്കുന്നു. "ഗണേശ" എന്ന ഒരു നാമം ജപിക്കുന്നതിൻെറ പുണ്യം എത്രയെന്നു് അറിയപ്പെട്ടിട്ടില്ലാതിരിക്കേ നാമത്തിൻെറ മുഴുവൻ മാഹാത്മ്യവും എപ്രകാരമുള്ളതായിരിക്കണം.

ഗണേശേത്യാഹ്വാം യഃ പ്രവദതി മുഹുസ്തസ്യ പുരതഃ
പ്രപശ്യംസ്തദ്വക്ത്രം സ്വയമപി ഗണസ്തിഷ്ഠതി തദാ
സ്വരൂപസ്യ ജ്ഞാനം ത്വമുഖ ഇതി നാമ്നാസ്യ ഭവതി
പ്രബോധഃ സുപ്തസ്യ ത്വഖിലമിഹ സാമർത്ഥ്യമമുനാ. 11

ഗണേശ എന്ന നാമത്തെ ആരു് തുടർച്ചയായി ജപിക്കുന്നുവോ സുകൃതിയായ അവൻെറ മുഖത്തുനോക്കിക്കൊണ്ടു് ഭൂതഗണങ്ങൾ ഉടനെ അവൻെറ മുമ്പിൽ വരുന്നു. ഗണേശസ്വരൂപം ഇന്ന പ്രകാരമാണെന്നുള്ള ജ്ഞാനവും ആ നാമജപത്താൽ അവനുണ്ടാകുന്നു. ഉറങ്ങിക്കിടക്കുന്നവൻ ഉണരുന്നതുപോലെ എല്ലാ സാമർത്ഥ്യവും ഈ ജപംകൊണ്ടുണ്ടാകുന്നു.

ഗണേശോ വിശ്വേഽസ്മിൻ സ്ഥിത ഇഹ ച വിശ്വം ഗണപതൌ
ഗണേശോ യത്രാസ്തേ ധൃതിമതിരമൈശ്വര്യമഖിലം
സമുക്തം നാമൈകം ഗണപതി പദം മംഗളമയം
തദേകാസ്യേ ദൃഷ്ടേ സകലവിബുധാസ്യേ ക്ഷണ സമം.

ഗണേശൻ സർവ്വലോകത്തിലും സർവ്വലോകങ്ങൾ ഗണേശനിലും സ്ഥിതിചെയ്യുന്നു. ഗണേശൻ എവിടെ സ്ഥിരമായിരിക്കുന്നുവോ അവിടെ ധൈര്യം ബുദ്ധി സമ്പത്തു് മുതലായ ഗുണങ്ങളും സകലൈശ്വര്യങ്ങളുമുണ്ടാവുന്നു. ഗണപതിയുടെ ഒരു നാമം ഉച്ചരിച്ചാൽപോലും ആ ജപം

സകല ശുഭപ്രദമായ ഗണപതി പദത്തെ നൽകുന്നു. (ആചാര്യസ്വാമികളും ഈ ആശയത്തെ സൌന്ദര്യലഹരിയിലെ ''ഭവാനി ത്വം ദാസേ മയി വിതര ദൃഷ്ടിം സകരുണാമിതിസ്തോത്രും വാഞ്ഛൻ കഥയതി ഭവാനി ത്വ മിതി യഃ'' എന്ന പദ്യത്തിൽക്കൂടെ വ്യക്തമാക്കിയിട്ടുണ്ട്) ഗണേശൻെറ ഒരേ ഒരു മുഖം കണ്ടാൽ സകല ദേവന്മാരുടേയും മുഖം കാണുന്നതിനു് സമമാകുന്നു.

ബഹ്വക്ലേശൈർവ്യാപ്തഃ സ്മൃത ഉത ഗണേശേ ച ഹൃദയേ
ക്ഷണാത് ക്ലേശാന്മുക്തോ ഭവതി സഹസാ ത്വഭ്രചയവത്
വനേ വിദ്യാരംഭേ യുധി രിപുഭയേ കുത്ര ഗമനേ
പ്രവേശേ പ്രാണാന്തേ ഗണപതിപദഞ്ചാശു വിശതി.

ഗണപതിയെ ഹൃദയത്തിൽ സ്മരിച്ചാൽ വനത്തിലും വിദ്യാരംഭത്തിലും യുദ്ധത്തിലും ശത്രുഭയത്തിലും യാത്രയിലും ഗൃഹപ്രവേശത്തിലും നിർഗ്ഗമനത്തിലുമുണ്ടാകുന്ന സർവ്വക്ലേശങ്ങളിൽനിന്നും മുക്തനായിത്തീരുന്നു. മേഘങ്ങളിൽനിന്നും ആകാശം മുക്തമാകുന്നതുപോലെ. ദേഹാന്ത്യത്തിൽ ഗണപതിപദത്തെ പ്രാപിക്കുകയും ചെയ്യുന്നു.

ഗണാദ്ധ്യക്ഷോ ജ്യേഷ്ഠഃ കപില അപരോ മംഗളനിധി-
ർദ്ദയാലുർഹേരംബോ വരദ ഇതി ചിന്താമണിരജഃ
വരാണീശോഢുണ്ഢിർഗ്ഗജവദനനാരഃ ശിവസുതോ
മയൂരേശോ ഗൌരീതനയ ഇതി നാമാനി പഠതി. 14

ഗണാദ്ധ്യക്ഷൻ, ജ്യേഷ്ഠൻ, അന്യനായ കപിലൻ, മംഗളനിധി, ദയാലു, ഹേരംബൻ, വരദൻ, ചിന്താമണി, അജൻ, ഢുണ്ഢി, ഈശൻ, ഗജവദനനാരൻ, ശിവസുതൻ, മയൂരേശൻ, ഗൌരീതനയൻ എന്നിങ്ങനെ ശ്രേഷ്ഠങ്ങളായ നാമങ്ങൾ ജപിക്കണം.

മഹേശോ(ഽ)യം വിഷ്ണുഃ സകവിരവിരിന്ദുഃ കമലജഃ
ക്ഷിതിസ്തോയം വഹ്നിഃ ശ്വസന ഇതിഖംത്വദ്രിരുദധിഃ
കുജസ്താരഃ ശുക്രോ ഗുരുരുഡു ബുധോ(ഽ)ഗുശ്ച ധനദോ
യമഃ പാശീ കാവ്യഃ ശനിരഖിലരൂപോ ഗണപതിഃ 15

ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരും ആദിത്യചന്ദ്രന്മാർ തുടങ്ങിയ നവഗ്രഹങ്ങളും ഭൂമി ജലം മുതലായ പഞ്ചഭൂതങ്ങളും കുബേരൻ യമൻ വരുണൻ മുതലായവരും എന്നുവേണ്ട മലയും കടലും സ്വർഗ്ഗവും സർവ്വവും ഇവൻതന്നെ. ഗണപതി സർവ്വസ്വരൂപനാകുന്നു.

മുഖം വഹ്നിഃ പാദൌ ഹരിരപി വിധാതാ പ്രജനനം
രവിർന്നേത്രേ ചന്ദ്രോ ഹൃദയമപി കാമോസ്യമദനഃ
കരൌ ശക്രഃ കട്യാമവനിരുദരം ഭാതി ദശനം
ഗണേശസ്യാസൻ വൈ ക്രതുമയവപുശ്ചൈവ സകലം.

യജ്ഞമൂർത്തിയായ ഗണപതിയുടെ മുഖം അഗ്നിയും പാദങ്ങൾ വിഷ്ണുവും ജനനേന്ദ്രിയം ബ്രഹ്മാവും കണ്ണുകൾ ആദിത്യനും ചന്ദ്രൻ ഹൃദയവും ആഗ്രഹം കാമദേവനും കൈകൾ ഇന്ദ്രനും അരക്കെട്ട് ഭൂമിയും ഉദരം സമുദ്രവും പല്ലുകൾ നക്ഷത്രങ്ങളും ആകുന്നു.

അനർഘ്യാലങ്കാരൈരരുണവസനൈർഭൂഷിതതനുഃ
കരീന്ദ്രാസ്യഃ സിംഹാസനമുപഗതോ ഭാതി ബുധരാട്
സ്മിതാസ്യാ തന്മദ്ധ്യേപ്യുദിതരവിബിംബോപമരുചിഃ
സ്ഥിതാ സിദ്ധിർവ്വാമേ മതിരിതരഗാ ചാമരകരാ. 17

വിലയേറിയ ആഭരണങ്ങളാലും ചുവന്ന പട്ടുവസ്ത്രങ്ങളാലും അലങ്കരിക്കപ്പെട്ട ശരീരത്തോടുകൂടിയ ഗണപതി സിംഹാസനത്തിലരുന്നുകൊണ്ട് ശോഭിക്കുന്നു. ചിരിച്ച

മുഖത്തോടുകൂടെ ഉദയസൂര്യപ്രഭയോടു കൂടിയസിദ്ധിദേവി ഇടത്തുഭാഗത്തും ചാമരം കയ്യിൽ വെച്ചുകൊണ്ടു് ബുദ്ധി ദേവി വലത്തുഭാഗത്തും ഇരുന്നു് ഭഗവാനെ സേവിക്കുന്നു.

സമന്താത്തസ്യാസൻ പ്രവരമുനിസിദ്ധാഃ സുരഗണാഃ
പ്രശംസന്തിഹ്യഗ്രേ വിവിധനുതിഭിഃ സാഞ്ജലിപുടാഃ
ബിഡൗജാദ്യൈർ ബ്രഹ്മാദിഭിരനുവൃതോ ഭക്തനികരൈ–
ർഗ്ഗണാക്രീഡാമോദപ്രമുദവികടാദ്യൈസ്സഹചരൈഃ. 18

അദ്ദേഹത്തിന്റെ ചുററും ഉത്തമമാമുനിമാരും സിദ്ധന്മാരും ദേവന്മാരും കൈകൂപ്പികൊണ്ടു് പല വിധത്തിലുള്ള സ്തോത്രങ്ങളാൽ സ്തുതിച്ചുകൊണ്ടിരുന്നു. ബ്രഹ്മാവു് ഇന്ദ്രൻ മുതലായ ദേവശ്രേഷ്ഠന്മാരാലും സഹചരന്മാരായ ഗണ ങ്ങൾ, ക്രീഡൻ, ആമോദൻ, പ്രമോദൻ മുതലായ ഭക്തസം ഘങ്ങളാലും ചുററപ്പെട്ടുമിരുന്നു.

വശിത്വാദ്യഷ്ടാഽഷ്ടാദശദിഗഖിലോല്ലാലമനുവാഗ്
ധൃതിഃ പാദേഖംഗാഞ്ജനരസബലാഃ സിദ്ധയ ഇമാഃ
സദാ പൃഷ്ഠേ തിഷ്ഠന്ത്യനിമിഷദൃശസ്തന്മുഖലയാഃ
ഗണേശം സേവന്തേഽപ്യതിനികടസൂപായനകരാഃ. 19

വശിത്വം മുതലായ അഷ്ടൈശ്വര്യങ്ങളും പത്തു് ദിക്ദേവ തകളും മനുവാഗ്ധൃതി മുതലായ അഷ്ടസിദ്ധികളും പൃഷ്ഠ ഭാഗത്തു നിൽക്കുന്നു. ദേവന്മാർ ഭക്തിപൂർവ്വം അദ്ദേഹ ത്തിന്റെ മുഖത്തു നോക്കിക്കൊണ്ടു് കൈകളിൽ കാഴ്ചദ്ര വ്യങ്ങൾ പിടിച്ചുകൊണ്ടു് ഗണേശനെ അടുത്തുനിന്നു് സേവിക്കുന്നു.

മൃഗാങ്കാസ്യാ രംഭാപ്രഭൃതിഗണികാ യസ്യ പുരതഃ
സുസംഗീതം കുർവ്വന്ത്യതി കുതുകഗന്ധർവ്വസഹിതാഃ
മുദഃ പാരോ നാത്രേത്യനുപമപദേ ദ്യോർ വിഗളിതാ
സ്ഥിരം ജാതം ചിത്തം ചരണമവലോക്യാസ്യവിമലം.

സുന്ദരിമാരായ രംഭ മുതലായ ദേവനടികരം സന്തോഷപൂർവ്വം ഗന്ധർവ്വന്മാരോടുകൂടെ യാതൊരു ദേവൻെറ മുമ്പിൽ സംഗീതത്തെ ചെയ്യുന്നു. അവർ സ്വർഗ്ഗത്തിൽനിന്നു് വലിയ സന്തോഷസ്ഥാനം ഇതല്ലെന്നു കരുതി അതുല്യമായ ഗണേശസ്ഥാനത്തിൽ വന്നുചേരുന്നതോടെ അദ്ദേഹത്തിൻെറ നിർമ്മലമായ പദം കണ്ടിട്ടു് അവരുടെ മനസ്സു വിടെ ഉറയ്ക്കുകയുംചെയ്യുന്നു.

ഹരേണായം ധ്യാതസ്ത്രിപുരമഥനേ ചാസുരവധേ
ഗണേശഃ പാർവ്വത്യാ ബലി വിജയകാലേപി ഹരിണാ
വിധാത്രാ സംസൃഷ്ടാവുരഗപതിനാ ക്ഷോണിധരണേ
നരൈസ്സിദ്ധൌ മുക്തൌ ത്രിഭുവനജയേ പുഷ്പധനുഷാ. 21

ഈ ഗണേശ്വരൻ ത്രിപുരസംഹാരകാലത്തിൽ പരമശിവനാലും ദാരികാസുരൻ മുതലായവരുടെ വധത്തിൽ പാർവ്വതിയാലും മഹാബലിയെ വഞ്ചിച്ചു് ജയിച്ചകാലത്തു മഹാവിഷ്ണുവിനാലും സൃഷ്ടികാര്യത്തിൽ ബ്രഹ്മാവിനാലും ഭൂമി ധരണത്തിൽ ആദിശേഷനാലും ത്രൈലോക്യ വിജയത്തിൽ കാമദേവനാലും സിദ്ധിക്കും മുക്തിക്കുമായി മനുഷ്യരാലും ധ്യാനിക്കപ്പെട്ടു.

അയം സുപ്രാസാദേ സുര ഇവ നിജാനന്ദ ഭുവനേ
മഹാൻ ശ്രീമാനാദ്യോ ലഘുതരഗൃഹേ രങ്കസദൃശഃ
ശിവദ്വാരേ ദ്വാസ്ഥോ നൃപ ഇവ സദാ ഭൂപതിഗൃഹേ
സ്ഥിതോ ഭൂത്വോമാങ്കേ ശിശുഗണപതിർല്ലാളനപരഃ. 22

ഈ ഗണപതി പ്രസാദത്തിൽ ദേവനെപ്പോലെയും തൻെറ സന്തോഷപൂർണ്ണമായ ഭുവനഭവനത്തിൽ സമ്പന്നനായ മഹാനെപോലെയും ചെറുഗൃഹങ്ങളിൽ ദരിദ്രതുല്യനായും ശിവൻെറ ഗോപുരവാതിൽക്കൽ കാവൽക്കാരനെപ്പോലെയും രാജഭവനത്തിൽ രാജാവിനെപ്പോലെയും പാർവ്വതീദേവിയുടെ മടിയിൽ ലാളനപരനായ ശിശുതുല്യനായുംസ്ഥിതിചെയ്യുന്നു.

അമുഷ്മിൻ സന്തുഷ്ടേഗജവദന ഏവാപി വിബുധേ
തതസ്തേ സന്തുഷ്ടാസ്ത്രിഭുവനഗതാഃ സ്യർബുധഗണാഃ
ദയാലുർഹേരംബോ ന ച ഭവതി യസ്മിംശ്ച പുരുഷേ
വൃഥാ സർവ്വം തസ്യ പ്രജനനമതഃ സാന്ദ്രതമസി. 23

ഈ ഗണേശദേവൻ സന്തോഷിച്ചാൽ ലോകത്തിലുള്ള സർവ്വ വിദ്വാന്മാരും സന്തുഷ്ടരായിത്തീരുന്നു. ഏതൊരാളിൽ ഇദ്ദേഹം ദയാലുവായി ഭവിക്കുന്നില്ലയോ അവൻെറ സർവ്വപരിശ്രമങ്ങളും വ്യർത്ഥമായും ജീവിതംതന്നെ ക്രൂരിരുളായും ഭവിക്കുന്നു.

വരേണ്യോ ഭ്രൂശുണ്ഡിർഭൃഗു ഗുരുകുജാ മുദ്ഗലമുഖാഃ
ഹ്യപാരാസ്തദ്ഭക്താഃ ജപഹവന പൂജാസ്തുതിപരാഃ
ഗണേശോയം ഭക്തപ്രിയ ഇതി ച സർവ്വത്ര ഗതയോ
വിഭക്തിര്യത്രാസ്തേ സ്വയമപി സദാ തിഷ്ഠതി ഗണഃ. 24

വന്ദ്യനായ ഭ്രൂശുണ്ഡിയും, ഭൃഗു, വ്യാഴം, ചൊവ്വ ഇവരും മുൽഗലാദികളായ അനവധി ഭക്തന്മാരും അദ്ദേഹത്തിൻെറ പൂജയിലും സ്തുതിയിലും മററും താല്പര്യമുള്ളവരാകുന്നു. വിഘ്നേശ്വരൻ ഭക്തപ്രിയനെന്ന് സർവ്വർക്കും സമ്മതമാകയാൽ വിശേഷഭക്തി കാണുന്നിടത്തെല്ലാം ഭക്തഗണങ്ങൾ സ്വയം വന്നുചേർന്നിരിക്കുന്നു.

മൃദഃ കാശ്ചിദ്ധാതോഃ ച്ഛദവിലിഖിതാ വാപി ദൃഷദഃ
സ്മൃതാ വ്യാജാമൂർത്തിഃ പഥിയദി ബഹിര്യേന സഹസാ
അശുദ്ധോഽദ്ധാദ്രഷ്ടാ പ്രവദതി തദാഹ്വാം ഗണപതേഃ
ശ്രുതോ ശുദ്ധോ മർത്ത്യോ ഭവതി ദുരിതാദ്വിസ്മയ ഇതി. 25

മണ്ണുകൊണ്ടോ കല്ലുകൊണ്ടോ കാവിമണ്ണ് മുതലായ ധാതു ദ്രവ്യങ്ങൾകൊണ്ടോ മറ്റോ ഉണ്ടാക്കപ്പെട്ട ഗണേശ പ്രതിമകളെ യാത്രാസമയത്ത് വഴിയിൽ കാണുകയോ ഗണേശനാമം ഉച്ചരിക്കയോ അത് കേൾക്കുകയോ ചെയ്താലും അതിനെ സ്മരിച്ചാലും ആ മനുഷ്യർ വിശുദ്ധരായി പാപങ്ങളിൽനിന്നും വിമുക്തരായി ഭവിക്കുന്നു എന്നതല്ലേ ആശ്ചര്യം.

ബഹിർദ്വാരസ്യോർദ്ധ്വം ഗജവദന വർഷ്മേന്ധനമയം
പ്രശസ്തം വാ കൃത്വാ വിവിധ കുശലൈസ്തത്ര നിഹിതം
പ്രഭാവാത്തന്മൂർത്തേർഭവതി സദനം മംഗളമയം
വിലോക്യാനന്ദസ്താം ഭവതി ജഗതോ വിസ്മയ ഇതി. 26

ഗൃഹത്തിന്റെ മുൻഭാഗത്ത് മുകളിൽ മരംകൊണ്ടോ കുമ്മായംകൊണ്ടോ സിമന്റ് മുതലായവകൊണ്ട് ഉണ്ടാക്കിയതോ ശില്പികളെക്കൊണ്ട് നിർമ്മിക്കപ്പെട്ടതോ ആയ ഗണപതിരൂപം ഉറപ്പിച്ച് വെച്ചിരുന്നാൽ ആ മൂർത്തിയുടെ പ്രഭാവത്താൽ ആ ഗൃഹം ഐശ്വര്യപൂർണ്ണമായി ഭവിക്കും. അതിനെ കാണുന്നവർക്കും ആനന്ദാനുഭവമുണ്ടാകും അതല്ലയോ അത്ഭുതം.

സിതേ ഭാദ്രേ മാസേ പ്രതിശരദി
മദ്ധ്യാഹ്ന സമയേ
മൃദോ മൂർത്തിം കൃത്വാ ഗണപതിതിഥൌ
ഢുണ്ഢി സദൃശീം
സമർച്ചന്നുത്സാഹഃ പ്രഭവതി
മഹാൻ സർവ സദനേ
വിലോക്യാനന്ദസ്താം പ്രഭവേതി
നൃണാം വിസ്മയ ഇതി. 27

ഭാദ്രപദമാസത്തിലെ വെളുത്തപക്ഷത്തിലുള്ള ചതുർത്ഥി (ശ്രാവണമാസത്തിലെ ഓണം കഴിഞ്ഞുവരുന്ന വെളുത്ത ചതുർത്ഥിയിൽ) നാളിൽ കൊല്ലംതോറും മണ്ണുകൊണ്ടുണ്ടാക്കിയ ഗണേശപ്രതിമ മദ്ധ്യാഹ്ന സമയത്തു് പൂജിച്ചാൽ ആ ഗൃഹത്തിൽ താമസിക്കുന്നവർക്കെല്ലാം എല്ലാ പ്രവൃത്തികളിലും സ്ഥിരമായ അത്യുത്സാഹമുണ്ടാകും (തമോഗുണം കൊണ്ടുള്ള അലസതയുണ്ടാകയില്ല) ആ പ്രതിമ കാണുന്നവർക്കെല്ലാം ആനന്ദാനുഭൂതിയുമുണ്ടാകും അതല്ലേ ആശ്ചര്യം.

തഥാ ഹ്യേകഃ ശ്ലോകോ വരയതി മഹിമ്നോ ഗണപതേഃ
കഥം സ ശ്ലോകേ/സ്മിൻ സ്തുത ഇതി ഭയേ സമ്പ്രതിതതേ
സ്മൃതം നാമാസ്യൈകം സകൃദിദമനന്താഹ്വയസമം
യതോ യസ്യൈകസ്യ സ്തവനസദൃശം നാന്യദപരം. 28

ഈ മഹിമ്നസ്തോത്രത്തിലെ ഒരു ശ്ലോകംപോലും അഭീഷ്ടത്തെ പ്രദാനം ചെയ്യുന്നതാണ്. ഒരു ശ്ലോകംകൊണ്ടു് ഗണപതിയെ സ്തുതിച്ചു് പ്രസാദിപ്പിക്കാൻ സാധിക്കുമോ യെന്നു് സംശയിക്കേണ്ട. അദ്ദേഹത്തിന്റെ ഒരു നാമം ഒരിക്കൽ ജപിക്കുന്നതുതന്നെ അനന്ത നാമങ്ങളെ ഉച്ചരിക്കുന്നതിനു് സമമാണ്. അദ്ദേഹത്തിന്റെ സ്തുതിക്കു് സദൃശമായി മറ്റൊന്നില്ലതാനും.

ഗജവദന വിഭോ യദ്വർണ്ണിതം വൈഭവം തേ
ത്വിഹ ജനുഷി മമേത്ഥം ചാരു തദ്ദർശയാശു
ത്വമസി ച കരുണായാസ്സാഗരഃ കൃത്സ്നദാതാ-
പ്യതി തവ/ഭൃതകോ/ഹം സർവ്വദാ ചിന്തകോസ്മി. 29

ഹേ ഗണേശ! ഇങ്ങനെ എന്നാൽ വർണ്ണിക്കപ്പെട്ട അങ്ങയുടെ വൈഭവം ഈ ജന്മത്തിൽതന്നെ എന്നെ കാണിച്ചനുഗ്രഹിക്കേണമേ. നിന്തിരുവടി കരുണക്കുള്ള ഇരിപ്പിടവും സർവ്വാഭീഷ്ടങ്ങളേയും തരുന്നവനുമായി വിളങ്ങുന്നു. ഞാൻ അങ്ങയുടെ ദാസനും എപ്പോഴും അങ്ങയെ ധ്യാനിക്കുന്നവനുമാണ്.

സുസ്തോത്രം പ്രപഠതു നിത്യമേതദേവ
സ്വാനന്ദം പ്രതി ഗമനേഽപ്യയം സുമാർഗ്ഗഃ
സഞ്ചിന്ത്യം സ്വമനസി തത് പദാരവിന്ദം
സ്ഥാപ്യാഗ്രേ സ്തവനഫലം നതീഃ കരിഷ്യേ. 30

ഗണേശൻെറ ഉത്തമമായ ഈ മഹിമ്നസ്തോത്രത്തെത്തന്നെ നിത്യവും ജനങ്ങൾ പഠിക്കട്ടെ. മോക്ഷത്തിനായി പ്രവർത്തിക്കുന്നവർക്കും ഇതു എളുപ്പവഴിയാകുന്നു. സ്തോത്രഫലമായ അദ്ദേഹത്തിൻെറ ധ്യാനയോഗ്യമായ പാദാരവിന്ദത്തെ എൻെറ മനസ്സിൽ സ്ഥാപിച്ചുറപ്പിച്ചിട്ട് അതിനു മുമ്പിൽ നമസ്കാരങ്ങളേയും സമർപ്പിക്കുന്നുണ്ട്.

ഗണേശദേവസ്യ മാഹാത്മ്യമേതദ്
യഃ ശ്രാവയേദ്വാഽപി പഠേച്ച തസ്യ
ക്ലേശാ ലയം യാന്തി ലഭേച്ച ശീഘ്രം
സ്ത്രീപുത്ര വിദ്യാർത്ഥ ഗൃഹഞ്ച മുക്തിം 31

ഈ ഗണപതിസ്തോത്രത്തെ പഠിക്കയോ കേൾക്കയോ അന്യന്മാരെ കേൾപ്പിക്കുകയോ ചെയ്താൽ ആ സുകൃതിക്ക് ഇഹലോകത്തും പരലോകത്തും സുഖത്തിനുകാരണമായ അർത്ഥപുത്ര കളത്രവിദ്യാഗൃഹാദികളും (ധനം, ഭാര്യ, പുത്രൻ, വിദ്യ, ഗൃഹം മുതലായവ) മുക്തിയും ലഭിക്കും.

ഇതി ശ്രീപുഷ്പദന്തവിരചിതം ശ്രീഗണേശ
മഹിമ്നഃസ്തോത്രം സമ്പൂർണ്ണം.

# വിചാരം

ജഡമായ ശരീരത്തെ നിലനിൎത്തുകയും പ്രവൎത്തിപ്പിക്കുകയും ചെയ്യുന്ന മുഖ്യശക്തിയാണു് അന്തഃകരണം. വ്യക്തിയാകുന്ന ജീവൻെറ മുഖ്യോപാധിയുമാണു് അന്തഃകരണം. മുഖ്യമായി നാലു് വൃത്തികളുണ്ടു് അന്തഃകരണത്തിന്നു്. ആ കാരണത്താൽത്തന്നെ അതിനെ നാലുസ്വരൂപങ്ങളായി പറഞ്ഞുവരുന്നുണ്ടു്. മനസ്സു് ചിത്തം, ബുദ്ധി അഹങ്കാരം ഇവയാണു് നാലു സ്വരൂപങ്ങൾ. സങ്കല്പവികല്പങ്ങളായ വൃത്തികളെയാണു് മനസ്സെന്നു പറയുന്നതു്. വസ്തുക്കളുടേയും ആശയങ്ങളുടേയും പ്രകാശനത്തെ ചിത്തമെന്നു പറയുന്നു. നിശ്ചിതങ്ങളായ ചിന്തകളെയാണു് വിചാരങ്ങളെന്നു പറയുന്നതു്. വിചാരങ്ങളും ആലോചനകളുമാകുന്ന വൃത്തികളെ ബുദ്ധിയെന്നും അഭിമാനത്തെ അഹങ്കാരമെന്നും പറയുന്നു. ജീവൻെറ എല്ലാവിധ അനുഭവങ്ങൾക്കും അറിവുകൾക്കുമുള്ള ഉപകരണമാണു് അന്തഃകരണം. അന്തഃകരണത്തിൻെറ അപ്പഴപ്പോഴുള്ള വൃത്തികൾക്കും വികാരങ്ങൾക്കും അനുസരിച്ചു് ജീവൻെറ അനുഭവങ്ങളും അറിവുകളും അപ്പഴപ്പോൾ മാറിക്കൊണ്ടിരിക്കുകയുംചെയ്യും. ജാഗ്രത്തു്, സ്വപ്നം എന്നീ രണ്ടവസ്ഥകളിൽ അന്തഃകരണം പൂൎണ്ണമായി വികസിച്ചിരിക്കുമെന്നു് പറയാം. എന്നാൽ ജാഗ്രദവസ്ഥയിൽ മാത്രമേ സ്ഥൂലഭാവം ശരിക്കു് വികസിക്കുന്നുള്ളു. സൂക്ഷ്മഭാവമാണു് സ്വപ്നാവസ്ഥയിൽ പ്രബലമായി വികസിക്കുന്നതു്. സുഷുപ്തിയിൽ അന്തഃകരണം കാരണമായ അവിദ്യയിൽ ലയിക്കും. ആ കാരണത്താൽതന്നെ സുഷുപ്തിയിൽ ജീവനു് അറിവോ അനുഭവമോ ഇല്ലതാനും.

ശുദ്ധമായ ബോധത്തിൽക്കൂടികലൎന്ന സത്വാദി ത്രിഗുണഭാവങ്ങളുടേയും കൎമ്മവാസനകളുടേയും പിണ്ഡമാണു് അന്തഃകരണം. അതിനാൽ ഗുണഭാവങ്ങളും കൎമ്മവാസനകളും ഉള്ളേടത്തോളംകാലം അതു് നിലനില്ക്കും.

ശുദ്ധമായ ആത്മജ്ഞാനംകൊണ്ടു് ഗുണഭാവങ്ങളും കർമ്മ വാസനകളും നശിക്കുമ്പോൾ അന്തഃകരണമില്ലാതായി ത്തീരും.

ഉപാധിയാകുന്ന അന്തഃകരണം ഇല്ലാതാവുമ്പോൾ ഉപഹിതമാകുന്ന ജീവനും ബിംബമാകുന്ന ഈശ്വരനിൽ ലയിക്കും. അപ്പോൾ ജീവനില്ല, ഈശ്വരൻ മാത്രമേയുള്ള എന്നുവരും. ഈ അവസ്ഥയാണു് ജീവന്മുക്തി. ബന്ധ ദുഃഖാജ്ഞാനങ്ങളും ജനനമരണങ്ങളും ജീവന്റെ അനുഭവ ങ്ങളാകയാൽ ജീവന്മുക്തനായ ഒരാൾക്കു് ഇവയെല്ലാമി ല്ലാതായിത്തീരുകയും അദ്ദേഹം കാലംകൊണ്ടു് മുക്തനാ യി സ്വരൂപാനുഭൂതിയെ പ്രാപിക്കുകയുംചെയ്യുന്നു. ആത്മാ വിൽനിന്നു് ആത്മവിസ്മൃതിസ്വരൂപമായ അവിദ്യയും അവിദ്യയിൽനിന്നു് അഹങ്കാരവും അഹങ്കാരത്തിൽനിന്നു് അന്തഃകരണത്തിന്റെ മററു വൃത്തികളും ഉണ്ടാവുന്നു. ജ്ഞാ നസമ്പത്തിയുണ്ടാവുമ്പോൾ അവ അതേ രൂപത്തിൽ തന്നെ ലയിച്ചില്ലാതാവുകയുംചെയ്യുന്നു.

അന്തഃകരണത്തിനു് പ്രധാനമായി നാലു വൃത്തി കളാണുള്ളതെന്നു് ആദ്യം പറഞ്ഞുവല്ലോ. പ്രസ്തുത നാലു വൃത്തികളെയും കുറച്ചുകൂടി ചുരുക്കിപറയുമ്പോൾ വിക്ഷേ പം ആവരണം ഇങ്ങനെ രണ്ടാണെന്നു പറയാം. ജാഗ്ര ത്തും സ്വപ്നവുമാകുന്ന രണ്ടവസ്ഥകളിൽ വിക്ഷേപം മാത്ര മാണു് അന്തഃകരണത്തിന്റെ വൃത്തി. സുഷുപ്തി ആവര ണസ്വരൂപവുമാണു്. വിക്ഷേപത്തെ അന്യഥാഗ്രഹണ മെന്നും ആവരണത്തെ അഗ്രഹണമെന്നുംകൂടി പറഞ്ഞു വരാറുണ്ടുതാനും. എന്താണു് വിക്ഷേപാവരണങ്ങൾ എ ന്നാണെങ്കിൽ പറയാം. രാത്രി മുഴവൻ ഗാഢനിദ്രയിൽ ഉറങ്ങുന്ന ഒരാൾ പ്രഭാതത്തിൽ കണ്ണുമിഴിക്കുന്നതോടൊ പ്പംതന്നെ മനസ്സിൽ ചിന്തകളും ആരംഭിക്കുന്നു. എല്ലാ

വർക്കും ഒരുപോലെയുള്ള ചിന്തകളായിരിക്കുമെന്നു് പറയാൻവയ്യ. അതാതാളുകളുടെ സംസ്കാരത്തിന്നും സ്വഭാവത്തിന്നും അനുസരിച്ചായിരിക്കും ഓരോരുത്തരുടേയും ചിന്ത. സംസ്കാരത്തിന്നും സ്വഭാവത്തിന്നുമെല്ലാം അവരവരുടെ പൂർവ്വവാസനകളാണു് കാരണമെന്നതിനാൽ എല്ലാവരുടെ ചിന്തകൾക്കും കാരണം അവരുടെ പൂർവ്വവാസനകൾതന്നെ. ഒരിക്കലും കാണാത്തതോ കേൾക്കാത്തതോ ആയ ഒരു കാര്യത്തെക്കുറിച്ചോ ഒരു പദാർത്ഥത്തെകുറിച്ചോ ആരും എപ്പോഴും ചിന്തിക്കാറില്ല. എന്നാൽ ചിലപ്പോൾ ചില ചിന്തകൾ ഒരിക്കലും കാണാത്തതും കേൾക്കാത്തതുമായ കാര്യത്തെയോ പദാർത്ഥത്തെയോ ആണു് ചിന്തിച്ചതെന്നു് തോന്നും. പക്ഷേ അതു് ശരിയല്ല. കണ്ടതോ കേട്ടതോ പൂർവ്വജന്മങ്ങളിൽ എപ്പോഴെങ്കിലും ആയിരിക്കാം. ആ സംഗതി ഇപ്പോൾ ഓർക്കാൻ കഴിയാതിരിക്കയാണു്. എങ്കിലും അതിൻെറ വാസനമനസ്സിലുണ്ടാകുന്നതുകൊണ്ടാണു് ആ ചിന്തയുണ്ടാവാൻ ഇടവന്നതു്. ഇങ്ങനെ ജാഗ്രത്സ്വപ്നങ്ങളാവുന്ന രണ്ടവസ്ഥകളിൽ മുഴവൻ ഉദിക്കുകയും അസ്തമിക്കുകയുംചെയ്തുകൊണ്ടിരിക്കുന്ന ചിന്തകൾ സങ്കല്പങ്ങളും വികല്പങ്ങളും ആലോചനകളും ഓർമ്മകളുമെല്ലാമാവാം. എന്തായാലും അവയെല്ലാം അസത്യങ്ങളാണു്. അതുകൊണ്ടാണു് അവയെ അന്യഥാഗ്രഹണമെന്നു് പറയുന്നതു്. ആത്മാവാകുന്ന തന്നെ ശരീരമായും, മണ്ണാകുന്ന പാത്രത്തെ ഘടമായും, സ്വർണ്ണമാകുന്ന ആഭരണത്തെ കടകമായുമാണല്ലോ ഗ്രഹിക്കുന്നതു്. ഇതുപോലെതന്നെ എല്ലാം, ഒഴുകിക്കൊണ്ടിരിക്കുന്ന പുഴയിലെ ജലപ്രവാഹമെന്നപോലെ എപ്പോഴും മുറിവില്ലാതെ ബഹിർമുഖമായി ഒഴുകികൊണ്ടിരിക്കുന്ന വൃത്തിപ്രവാഹത്തെയാണു് വിജാതീയവൃത്തി പ്രവാഹമെന്നു് പറയുന്നതു്. ഇതുതന്നെ **വിചാരം.**

ജീവന്നു് ആത്മാവിനെ അറിയാൻ തടസ്സമായി നില്ക്കുന്ന പ്രതിബന്ധങ്ങളിൽ ഏററവും പ്രബലമായ പ്രതിബന്ധമാണു് ഈ വിജാതീയ വൃത്തിപ്രവാഹം അല്ലെങ്കിൽ വിചാരം. ഇതടങ്ങുമ്പോഠം സുഷുപ്തിയായി. ആവരണമാണു് സുഷുപ്തിയുടെ രൂപം. ആവരണമെന്നാൽ ഒന്നും അറിയായ്മയെന്നത്ഥം. ഉള്ളതോ ഇല്ലാത്തതോ, സത്യമോ അസത്യമോ തന്നെയോ മററുള്ളവരെയോ ഒന്നിനേയും അറിയായ്മയെന്നത്ഥം. അതാണല്ലോ സുഷുപ്തിയുടെ രൂപം. പ്രസ്തുത വിക്ഷേപാവരണങ്ങഠം നീങ്ങിയാൽ മനസ്സില്ലാതാവും. അപ്പോഠം ആത്മസാക്ഷാൽക്കാരം തടസ്സമററതായി.

# വാക്കു്

സുഷുപ്തിയേയും അതിവത്തിച്ചാൽ വികൽപ്പങ്ങളുള്ള സമാധി അനുഭവപ്പെടും. പ്രസ്തുത സമാധിയിൽ നിന്നു് കാലപ്പഴക്കംകൊണ്ടു് വികൽപ്പങ്ങഠം നീങ്ങും. അപ്പോഴത്തെ അനുഭവമാണു് നിർവ്വികൽപ്പാനുഭൂതി. പ്രസ്തുത അനുഭൂതിയെയാണു് ആത്മാവെന്നും ബ്രഹ്മമെന്നും പറയുന്നതു്. ബ്രഹ്മതത്വത്തിൽനിന്നു് സ്വാഭാവികമായും അത്യന്തസൂക്ഷ്മമായും മുഴങ്ങുന്ന മുഴക്കത്തെയാണു് നാദബ്രഹ്മമെന്നു് പറയുന്നതു്. പ്രസ്തുത നാദബ്രഹ്മം ബുദ്ധിതത്വത്തിൻെറ ചേർച്ചകൊണ്ടു് സത്വാദിഗുണഭാവത്തെ അടയുന്നു. പ്രസ്തുത ഗുണഭാവങ്ങളെക്കൊണ്ടു് നാദത്തിൽ ആകൃതികഠം ഉണ്ടാവുന്നു. മൂന്നു ഗുണങ്ങളുടെ ചേർച്ചകൊണ്ടു് മൂന്നാകൃതികഠം ഉണ്ടാവുന്നു അവയാണു് ''അ. ഉ. മ.''

അകൃത്രിമവും അരൂപവുമാണു് നാദം. കൃത്രിമവും സരൂപവുമാണു് ശബ്ദം. രണ്ടെണ്ണും കൂട്ടിമുട്ടുമ്പോഠം ഉണ്ടാ

വുന്നതാണ് ശബ്ദം. രണ്ടില്ലാത്തിടത്ത് സ്വരൂപമില്ലാതെ മുഴങ്ങുന്ന അവ്യക്തധ്വനിയാണ് നാദം. ശബ്ദത്തിന്റെ രൂപങ്ങളെയാണ് അക്ഷരങ്ങളെന്ന് പറയുന്നത്. ആദ്യമായി ഉണ്ടാവുന്ന മൂന്നു രൂപങ്ങളാണ് അ. ഉ. മ. അവ മൂന്നുംകൂടി ചേർന്നപ്പോൾ ''ഓം'' എന്ന പ്രണവാക്ഷരമായി. പ്രസ്തുത പ്രണവത്തെയാണ് അക്ഷരബ്രഹ്മമെന്ന് പറയുന്നത്. വായ് തുറക്കുന്നത് 'അ'കാരംകൊണ്ടും അടയ്ക്കുന്നത് 'മ'കാരംകൊണ്ടുമാണ്. എല്ലാ ജീവികളുടേയും അവസ്ഥ ഇതുതന്നെ. അപ്പോൾ ശബ്ദബ്രഹ്മം മുഴുവനും പ്രണവത്തിൽ അടങ്ങുന്നു. ശബ്ദത്തിൽനിന്നാണ് രൂപമുണ്ടാവുന്നതെന്നതിനാൽ പ്രപഞ്ചം മുഴുവൻ പ്രണവത്തിലടങ്ങുന്നു. അതാണ് പ്രപഞ്ചം മുഴുവൻ പ്രണവത്തിലടങ്ങുന്നു എന്ന് പറയുന്നത്. പ്രണവത്തെ ഉപാസിക്കുന്നവർക്ക് പ്രപഞ്ചാനുഭവം നീങ്ങി ബ്രഹ്മാനുഭവമുണ്ടാവാനും അതാണ് കാരണം.

പ്രസ്തുത അക്ഷരബ്രഹ്മം (പ്രണവം) കണ്ഠം, ഓഷ്ഠം, താലു. ജിഹ്വ, മൂർദ്ധാവ്, നാസിക എന്നീ അവയവങ്ങളിൽ വ്യാപിച്ചപ്പോൾ കണ്ഠ്യങ്ങൾ, ഓഷ്ഠ്യങ്ങൾ, താലവ്യങ്ങൾ, മൂർദ്ധന്യങ്ങൾ, അനുനാസികങ്ങൾ എന്നീ പേരുകളാൽ അറിയപ്പെടുന്ന പുതിയ രൂപങ്ങളുണ്ടായി. അവയാണ് ക, ഖ, ഗ, ഘ, ങ. ച, ഛ, ജ, ഝ, ഞ എന്നീ വർഗ്ഗങ്ങളിലുള്ള മുപ്പത്തിരണ്ടു വ്യഞ്ജനാക്ഷരങ്ങൾ. അതുപോലെ അ, ഉ എന്നീ രണ്ടു സ്വരങ്ങൾ പ്രസ്തുത അവയസ്പർശംകൊണ്ട് പതിനാറു രൂപങ്ങളായി. അങ്ങനെ പതിനാറ് സ്വരാക്ഷരങ്ങളും മുപ്പത്തിരണ്ട് വ്യഞ്ജനാക്ഷരങ്ങളുംകൂടി നാല്പത്തെട്ടക്ഷരങ്ങൾ ഉണ്ടായി. അറിഞ്ഞാലും ഇല്ലെങ്കിലും ഇവ ഓരോ മനുഷ്യനിലുംഉണ്ട്. സ്വരങ്ങൾ ചൈതന്യ (പുരുഷ) സ്വരൂപങ്ങളും വ്യഞ്ജനങ്ങൾ

ജഡ (പ്രകൃതി) സ്വരൂപങ്ങളുമാണ്. ഇവയെ അക്ഷരങ്ങൾ എന്നു പറയുന്നു. അക്ഷരങ്ങളെന്നു പറഞ്ഞാൽ 'അ' മുതൽ 'ക്ഷ' വരെയുള്ള ശബ്ദങ്ങളെന്ന് താല്പര്യം. പ്രസ്തുത രണ്ട് ശബ്ദങ്ങളും അല്ലെങ്കിൽ അക്ഷരങ്ങളും കൂടിച്ചേർന്നതാണ് പദം അല്ലെങ്കിൽ വാക്ക്. എന്നാൽ അവയ്ക്ക് മൂന്നു സ്വരൂപങ്ങൾ ഉണ്ട്.

ആദ്യം പറഞ്ഞ ബ്രഹ്മനാദം ജീവനോട് ചേർന്നാണ് നിൽക്കുന്നത്. ജീവസാന്നിദ്ധ്യമില്ലാത്തിടത്ത് വാക്കോ നാദമോ ഉണ്ടാവില്ല. അതിനാൽ ജീവനോടുചേർന്ന് മാത്രമേ നിൽക്കുകയുള്ളു. എവിടെ നിന്നെങ്കിലും ഒരു വാക്കോ നാദമോ കേട്ടാൽ അവിടെ ഒരു ജീവചൈതന്യം സ്ഫുരിക്കുന്നുണ്ടെന്ന് അർത്ഥം.

ജീവചൈതന്യത്തിന്ന് ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവ മൂന്നും ഉപാധികളാണ്. ജീവൻ ഇന്ദ്രിയങ്ങളോട് ചേർന്നു നില്ക്കുമ്പോൾ ജാഗ്രദവസ്ഥയും ഇന്ദ്രിയങ്ങളെവിട്ട് മനസ്സോട് ചേർന്നുനില്ക്കുമ്പോൾ സ്വപ്നാവവസ്ഥയും ഇന്ദ്രിയമനസ്സുകളെവിട്ട് ബുദ്ധിയോടുചേർന്നു നില്ക്കുമ്പോൾ സുഷുപ്ത്യാവസ്ഥയും ഉണ്ടാവുന്നു. ജാഗ്രത്തിൽ ബാഹ്യപ്രപഞ്ചത്തേയും സ്വപ്നത്തിൽ അന്തഃപ്രപഞ്ചത്തേയും സുഷുപ്തിയിൽ പ്രസ്തുത രണ്ട് പ്രപഞ്ചത്തിനും കാരണമായ അവിദ്യയേയും അനുഭവിക്കുകയും ചെയ്യുന്നു. ജാഗ്രദവസ്ഥയിൽ ബാഹ്യപ്രപഞ്ചത്തെ മുഴുവൻ കൈകാര്യം ചെയ്യുന്നത് വാക്കുകൊണ്ടാണ്. അതുപോലെ സ്വപ്നത്തിലെ അന്തഃപ്രപഞ്ചത്തേയും സുഷുപ്തിയിലെ അവിദ്യയേയും കൈകാര്യം ചെയ്യുന്നത് വാക്കുകൊണ്ടുതന്നെയാണ്. ജാഗ്രത്തിലെ വാക്കിന് വൈഖരിയെന്നും സ്വപ്നത്തിലേതിന്ന് മദ്ധ്യമയെന്നും സുഷുപ്തിയിലെതിന്ന് പശ്യന്തിയെന്നും പറയും.

നാഭിമുതൽ ശിരസ്സുവരെയാണു് വൈഖരിയുടെ വ്യാപ്തി. മദ്ധ്യമ മനസ്സിലും പശ്യന്തി ബുദ്ധിയിലും ഒതുങ്ങിനില്ക്കുന്നു. അങ്ങനെയാണെങ്കിലും ഉത്തരോത്തരം ശക്തിയേറിയവയും വലിയവയുമാണുതാനും. പശ്യന്തിയിൽനിന്നു മദ്ധ്യമയും മദ്ധ്യമയിൽനിന്നു് വൈഖരിയും ഉണ്ടാവുന്നു. അതുപോലെ വൈഖരിയിൽനിന്നു് ജാഗ്രദവസ്ഥയിലെ സ്ഥൂലപ്രപഞ്ചവും മദ്ധ്യമയിൽനിന്നു് സ്വപ്നത്തിലെ സൂക്ഷ്മപ്രപഞ്ചവും പശ്യന്തിയിൽനിന്നു് സുഷുപ്തിയിലെ കാരണപ്രപഞ്ചമാകുന്ന അവിദ്യയുമുണ്ടാവുന്നു.

വാക്കിൻെറ സ്വരൂപം പറയാം. ബുദ്ധിയിലെ പശ്യന്തിയെന്ന ശബ്ദാരംഭം അന്തഃകരണ ചലനംകൊണ്ടു് മനസ്സിലെത്തി മദ്ധ്യമമനസ്സിലെ കർമ്മവാസനയുടെ പ്രേരണകൊണ്ടു് വൈഖരിയായി രൂപംകൊണ്ടു് പുറത്തേയ്ക്കു് ധ്വനിക്കുന്നു. ഇതിനെ ''വാക്ക്'' എന്നു പറയുന്നു. മനസ്സിൽനിന്നു് ആരംഭിച്ചു് അർത്ഥംവരെ പോവലാണു് വാക്കിൻെറ വ്യാപ്തി. അർത്ഥത്തെ വിട്ടു് മററങ്ങും വാക്കിനു് വ്യാപ്തിയില്ല. ഉദാഹരണം ''മാങ്ങ'' എന്നു പറഞ്ഞാൽ മാങ്ങയാവുന്ന പദാർത്ഥംവരെ മാത്രമാണു് ആ വാക്കു് പോകുന്നതു്. പദാർത്ഥത്തെവിട്ടു് മററങ്ങും വാക്കിന്നു് വ്യാപ്തിയില്ല. പദാർത്ഥത്തിലെത്തി അവസാനിക്കുന്നു. മാങ്ങയെന്നു പറഞ്ഞാൽ മാങ്ങയെന്നല്ലാതെ വേറെ ഒന്നും ആരും മനസ്സിലാക്കാറില്ല. അതാണു് വാക്കിന്നു് അർത്ഥത്തെവിട്ടു് മററങ്ങും വ്യാപ്തിയില്ലെന്നു് പറഞ്ഞതിനർത്ഥം.

രാമബാണം എങ്ങനെ ലക്ഷ്യത്തെ വിട്ടു് മററങ്ങും വ്യാപിക്കില്ലയോ, ലക്ഷ്യത്തിൽ തീർച്ചയായും എങ്ങനെ എത്തുന്നുവോ ഇതുപോലെ വാക്കു് ലക്ഷ്യമായ അർത്ഥത്തിലെത്തി അർത്ഥത്തോടു് ചേർന്നു് ഒന്നായിത്തീരും.

മറെറങ്ങും വ്യാപിക്കയുമില്ല. ഈശ്വരനാമം ഉച്ചരിച്ചാൽ അതു് തീർച്ചയായും ഈശ്വരനിൽതന്നെ എത്തുന്നു. മറെറങ്ങും പോവുന്നുമില്ല.

# പ്രവൃത്തി

മനസ്സിലെ ചിന്തകാം പല പ്രാവശ്യം ആവർത്തിച്ചുപ്രകാശിക്കുകയും മറയുകയും ചെയ്യുമ്പോൾ ആ വിഷയത്തിൽ അല്ലെങ്കിൽ പദാർത്ഥത്തിൽ ആഗ്രഹം ഉണ്ടാവാൻ തുടങ്ങും. ആഗ്രഹം പ്രബലമാവുമ്പോൾ ആ കാര്യം അല്ലെങ്കിൽ പദാർത്ഥം അനുഭവിക്കണം അല്ലെങ്കിൽ സമ്പാദിക്കണമെന്നുതോന്നാൻ തുടങ്ങും. എന്തിനാണങ്ങനെ തോന്നുന്നതെന്നാണെങ്കിൽ ജീവനു് രണ്ടു് കാര്യങ്ങളാണു് എപ്പോഴും ആവശ്യമായിട്ടിരിക്കുന്നതു്- സുഖപ്രാപ്തി, ദുഃഖനിവൃത്തി ഇവയാണു് രണ്ടു കാര്യങ്ങൾ. തനിക്കു് സുഖമുണ്ടാവണം, ദുഃഖമുണ്ടാവരുതെന്നു് എല്ലാവരും ആഗ്രഹിക്കുന്നു. എന്നാൽ എന്തുകൊണ്ടാണു് ദുഃഖമുണ്ടായതു്. എന്തുകൊണ്ടാണില്ലാതാവുക എന്നൊന്നും അറിയില്ല. സുഖം എങ്ങനെയാണു് നഷ്ടപ്പെട്ടതു്? എന്നും അറിഞ്ഞുകൂട. പുതുതായി എന്തെങ്കിലും കാണുമ്പോൾ അതു് സാധിച്ചാൽ സുഖമാവുമെന്ന ഒരു തെററിദ്ധാരണമാത്രമാണു് ഉള്ളതു്. അതുകൊണ്ടാണു് അപ്പഴപ്പോൾ വിചാരിച്ചതിനെയൊക്കെ സാധിക്കാൻ ശ്രമിക്കുന്നതു്. പക്ഷേ സാധിക്കുന്നതും അനുഭവിക്കുന്നതുമെല്ലാം ജഡങ്ങളും ക്ഷണികങ്ങളുമായ ലോകപദാർത്ഥങ്ങളെയും ലോകവ്യവഹാരങ്ങളെയുമാണെന്നതിനാൽ അവയുടെ അനുഭവം വീണ്ടും ദുഃഖത്തെ വർദ്ധിപ്പിക്കുകയാണു്. എങ്കിലും അറിയാതെ ലോകാനുഭവങ്ങൾ സുഖപ്രദങ്ങളാണെന്നു് തെററിദ്ധരിച്ചു് വീണ്ടും വീണ്ടും അവയെ സാധിക്കാൻ വേണ്ടിതന്നെ

പരിശ്രമിക്കുന്നു. അങ്ങനെ ലോകപദാൎത്ഥങ്ങളെ സാധി ക്കാനും ലോകവ്യവഹാരത്തിൽ മുഴുകാനുംവേണ്ടി ചെയ്യ പ്പെടുന്ന ശാരീരകമായ സ്ഥൂലവൃത്തിയെയാണു് കർമ്മ മെന്നും "**പ്രവൃത്തി**"യെന്നും പറയുന്നതു്.

കമ്മത്തിന്നു് പുണ്യം പാപമെന്നു് രണ്ടു പിരിവു കളും ധമ്മം അധമ്മമെന്നു് രണ്ടു് സമ്പ്രദായങ്ങളും സത്യം അസത്യമെന്നു് രണ്ടു് ആശയങ്ങളും ഉണ്ടു്. അവയെ തിരി ച്ചറിഞ്ഞു് പുണ്യവും ധർമ്മവും സത്യവും ഇണങ്ങിയുതാ ണു് ചെയ്യുന്ന പ്രവൃത്തിയെങ്കിൽ അതിൻെറ ഫലാനുഭ വത്തിൽ ദുഃഖം കുറയും. ഒരു അതിർത്തിവരെ സുഖാനു ഭവമുണ്ടാകുകയുംചെയ്യും. എന്നാൽ അതു് ആചരണാരം ഭത്തിൽതന്നെ ക്രമപ്പെടുത്താൻ കഴിയണം. അങ്ങനെ ക ഴിയുന്നവർക്കു് കമ്മഫലം സുഖത്തെ കൊടുത്തെന്നുവരും. അങ്ങനെ കഴിയാത്തവർക്കു് ഏതു കമ്മഫലവും ദുഃഖപൂർ ണ്ണംതന്നെ. ജീവൻ പല കാലദേശങ്ങളിൽ പല സ്വരൂ പങ്ങളിൽ ജനിക്കുകയും ജീവിക്കുകയും മരിക്കുകയും ചെയ്യുന്നതു് കർമ്മഫലമാണു്. അങ്ങനെ അനുഭവിക്കുന്ന ജീവന്മാരിൽ എത്രാളുകൾ സുഖികളായിട്ടിരിക്കുന്നു എന്നു നോക്കിയാൽ മിക്ക ജീവന്മാരും മിക്കപ്പോഴും കമ്മഫലം കൊണ്ടു് ദുഃഖിക്കുന്നതായി കാണാൻ കഴിയും.

അതേ അജ്ഞാനകാര്യമാണു് കമ്മം. ജ്ഞാനത്തി ന്നും ഈശ്വരപ്രാപ്തിക്കും അതു് കടകവിരുദ്ധമാണു്. അ തിനാൽ സൽക്കർമ്മങ്ങളെമാത്രംചെയ്യു. ചെയ്യുന്നതിനെ നിഷ്കാമമായി ഈശ്വരാർപ്പണമായിചെയ്യു. കർത്തവ്യ ങ്ങളെമാത്രംചെയ്യു. ഭക്തിജ്ഞാനവൈരാഗ്യങ്ങളെ വളർത്തു. എന്നാൽ കമ്മം കുറയും. ഓം തത് സത്.



## ഗുരുവന്ദനം

ഓം ബ്രഹ്മാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തിം
ദ്വന്ദ്വാതീതം ഗഗനസദൃശം തത്ത്വമസ്യാദിലക്ഷ്യം.
ഏകം നിത്യം വിമലമചലം സർവ്വധീ സാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം സദ്ഗുരും തം നമാമി.
ചൈതന്യം ശാശ്വതം ശാന്തം വ്യോമാതീതം നിരഞ്ജനം
നാദബിന്ദുകലാതീതം തസ്മൈ ശ്രീഗുരവേ നമഃ
ഗുരുർ ബ്രഹ്മാ ഗുരുർ വിഷ്ണുർ ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരു സാക്ഷാത് പരം ബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ
ഓം നമഃ ശിവായ ഗുരവേ സച്ചിദാനന്ദ മൂർത്തയേ
നിഷ്പ്രപഞ്ചായശാന്തായ നിരാലംബായ തേജസേ

നാരായണം പത്മഭുവം വസിഷ്ഠം
ശക്തിം ച തത് പുത്രപരാശരംച
വ്യാസം ശുകം ഗൗഡപദം മഹാന്തം
ഗോവിന്ദ യോഗീന്ദ്ര മഥാസ്യ ശിഷ്യം
ശ്രീശങ്കരാചാര്യ മഥാസ്യ പദ്മ-
പാദം ച ഹസ്താമലകം ച ശിഷ്യം
തം ത്രോടകം വാർത്തികകാരമന്യാ-
നസ്മദ് ഗുരൂൻ സന്തതമാനതോസ്മി.

യദ്വാണീദ്യുമണിധ്വസ്താ മന്മോഹധ്വാന്ത സന്തതിഃ
ശ്രീഗുരൂൻ ഭാവയാമസ്താൻ ത്രയ്യന്താംബുജഭാസ്കരാൻ
നാരായണ സമാരംഭാം ശങ്കരാചാര്യ മദ്ധ്യമാം
അസ്മദാചാര്യപര്യന്താം വന്ദേ ഗുരുപരമ്പരാം.

# ഗുർവഷ്ടകം

ശരീരം സുരൂപം തഥാ വാ കളത്രം
യശശ്ചാരു ചിത്രം ധനം മേരു തുല്യം
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രിപദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം.

കളത്രം ധനം പുത്രപൗത്രാദി സർവം
ഗൃഹം ബാന്ധവാഃ സർവമേതദ്ധി ജാതം
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രിപദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം.

ഷഡംഗാദിവേദോ മുഖേ ശാസ്ത്രവിദ്യാ
കവിത്വാദി ഗദ്യം സുപദ്യം കരോതി
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രിപദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം.

വിദേശേഷു മാന്യഃ സ്വദേശേഷു ധന്യഃ
സദാചാരവൃത്തേഷു മത്തോ ന ചാന്യഃ
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രി പദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം.

ക്ഷമാമണ്ഡലേ ഭൂപഭൂപാലവൃന്ദൈഃ
സദാസേവിതം യസ്യ പാദാരവിന്ദം
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രിപദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം.

യശോ മേ ഗതം ദിക്ഷു ദാനപ്രതാപാ-
ജ്ജഗദ്വസ്തു സർവം കരേ യത് പ്രസാദാത്
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രിപദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം.

ന ഭോഗേ ന യോഗേ ന വാ വാജിരാജൌ
ന കാന്താമുഖേ നൈവ വിത്തേഷു ചിത്തം
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രിപദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം

അരണ്യേ ന വാ സ്വസ്യ ഗേഹേ ന കാര്യേ
ന ദേഹേ മനോ വർത്തതേ മേ ത്വനർഘ്യേ
മനശ്ചേന്ന ലഗ്നം ഗുരോരംഘ്രിപദ്മേ
തതഃ കിം തതഃ കിം തതഃ കിം തതഃ കിം.

ഗുരോരഷ്ടകം യഃ പഠേത് പുണ്യദേഹീ
യതിർഭൂപതിർ ബ്രഹ്മചാരീ ച ഗേഹീ
ലഭേദ് വാഞ്ഛിതാർത്ഥം പദം ബ്രഹ്മസംജ്ഞം
ഗുരോരുക്തവാക്യേ മനോ യസ്യ ലഗ്നം.

ഓം തത് സത്.

# ഓം

നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരയണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ് നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ
നാരായണ നാരായണ നാരായണ നാരായണ നാരായണ